സൗമ്യം, മധുരം, ദീപ്തം

ഉന്നതവിദ്യാഭ്യാസരംഗത്തെ ജനകീയമാക്കിയ നേരറിവുകളുടെ രാജശില്പി.

ബഹു. വിദ്യാഭ്യാസവകുപ്പ് മന്ത്രി അഡ്വ. നാലകത്ത് സൂപ്പിക്ക്
ശ്രേഷ്ഠാചാര്യ അവാർഡ് – 2002

ബഹു. കേരള മുഖ്യമന്ത്രി ശ്രീ. എ.കെ. ആൻറണി സമ്മാനിക്കുന്നു.

അവാർഡ് ജേതാവിന് സ്നേഹപൂർവ്വം,

[illegible]

വീക്ഷണം

കെ. രാജേശ്വരി

# സൂപ്പിക്കൊരു സ്തുതിഗീതം

താഴെക്കോട് പഞ്ചായത്തിലെ സ്ഥിരതാമസക്കാരിയും പെരിന്തൽമണ്ണ നിയോജകമണ്ഡലത്തിലെ സമ്മതിദായകയുമെന്ന നിലക്ക് അൽപമൊരു അഹങ്കാരത്തോടെയാണ് ഈ കുറിപ്പ് എഴുതുന്നത്. കാര്യമെന്തെന്നാൽ നാട്ടുകാരനും സ്ഥലം എം.എൽ.എയും സർവോപരി സംസ്ഥാന വിദ്യാഭ്യാസ മന്ത്രിയുമായ ജനാബ് നാലകത്ത് സൂപ്പിക്ക് മികച്ച ഭരണാധികാരിക്കുള്ള ശ്രേഷ്ഠാചാര്യ അവാർഡ് ലഭിച്ചിരിക്കുന്നു.

സൂപ്പിസാഹിബിൻെറ ശ്രേഷ്ഠതയെപ്പറ്റി ഞങ്ങൾ പെരിന്തൽമണ്ണക്കാർക്ക് ഒരുകാലത്തും സംശയമുണ്ടായിട്ടില്ല. താഴെക്കോട്ട് നാലകത്തെ മൊയ്തീൻഹാജിയുടെയും മറിയുമ്മയുടെയും മകൻ സൂപ്പി 1946 ആഗസ്റ്റ് 15നാണ് ജനിച്ചത്. പെരിന്തൽമണ്ണ സർക്കാർ ഹൈസ്കൂളിൽ പഠിക്കുമ്പോഴേ രാഷ്ട്രീയത്തിലിറങ്ങി. ഫാറൂഖ് കോളേജിൽനിന്ന് ബി.കോമും തിരുവനന്തപുരം സർക്കാർ ലോ കോളേജിൽ നിന്ന് എൽ.എൽ.ബിയും പാസായശേഷം അൽപകാലം പെരിന്തൽമണ്ണ കോടതിയിൽ വക്കീലായും പയറ്റി. അപ്പോഴേക്കും രാഷ്ട്രീയം സൂപ്പിയെ പൂർണമായും അപഹരിച്ചു–താഴെക്കോട് പഞ്ചായത്തു പ്രസിഡൻറ്, സർവീസ് ബാങ്ക് പ്രസിഡൻറ്, സർക്കിൾ സഹകരണ യൂനിയൻ ചെയർമാൻ, താലൂക്ക് ലാൻഡ് ബോർഡ് അംഗം, ബീഡിത്തൊഴിലാളി യൂനിയൻ സെക്രട്ടറി...

1980ൽ ആദ്യമായി നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെടുമ്പോൾ വയസ്സ് 34 ആണ് സൂപ്പിക്ക്. അന്നുമുതൽ ഇന്നുവരെ സൂപ്പിയാണ് പെരിന്തൽമണ്ണ എം.എൽ.എ. മാണിസാറിനു പാലാ, കുഞ്ഞൂഞ്ഞിന് പുതുപ്പള്ളി, സൂപ്പിക്ക് പെരിന്തൽമണ്ണ. പി.കെ. കുഞ്ഞാലിക്കുട്ടിയും പി.കെ.കെ. ബാവയും 1982ലാണ് ആദ്യമായി നിയമസഭയിലെത്തുന്നത്. ഇ.ടി. മുഹമ്മദ് ബഷീർ ഉപതെരഞ്ഞെടുപ്പിലൂടെ 1985ലും. 1991മാണ്ടിൽ മൂവരും മന്ത്രിമാരായി. പിന്നെയുമൊരു പതിറ്റാണ്ടിനു ശേഷമാണ് സൂപ്പിസാഹിബിനു മന്ത്രിക്കസേര കിട്ടിയത്.

പ്രൊഫ. ജോസഫ് മുണ്ടശ്ശേരി, സി.എച്ച്. മുഹമ്മദ് കോയ, ബേബിജോൺ, ടി.എം. ജേക്കബ്, പി.ജെ. ജോസഫ് മുതലായ പല പ്രഗല്ഭരും ഭരിച്ചതാണ് വിദ്യാഭ്യാസ വകുപ്പ്. ഇവരൊക്കെ പയറ്റി പരാജയമടഞ്ഞ ഈജിയൻ തൊഴുത്തിലേക്കാണ് സൂപ്പി ചെന്നുകയറിയത്. വിദ്യാഭ്യാസവകുപ്പ് ഭരിക്കാൻ മുനീറായിരുന്നു നല്ലതെന്ന ഒരഭിപ്രായം ആദ്യംമുതലേയുണ്ടായിരുന്നു. പക്ഷേ, പാണക്കാട് തങ്ങൾക്കും സൂപ്പിയുടെ ശ്രേഷ്ഠതയെപ്പറ്റി തികഞ്ഞ ബോധ്യമുണ്ട്. വകുപ്പുഭരിക്കാൻ വേണ്ടത്ര വിദ്യയും അഭ്യാസവും സൂപ്പിയുടെ കൈവശമുണ്ടുതാനും.

കേവലം ഒരു വർഷത്തെ ഭരണംകൊണ്ടുതന്നെ സൂപ്പി നാട്ടുകാരെ സാമാന്യം മക്കാറാക്കി. ഡി.പി.ഇ.പി, കണ്ണന്താനം ബോംബ്, സ്വാശ്രയ മെഡിക്കൽ–എഞ്ചിനീയറിംഗ് കോളേജുകൾ എല്ലാംകൂടി ഹലാക്കിൻെറ അവിലുംകഞ്ഞിയായി. മന്ത്രിയദ്ദേഹത്തിൻെറ പേര് നാലകത്ത് സുയിപ്പി എന്നാണെന്ന് ചില കുസൃതികൾ പറഞ്ഞുണ്ടാക്കി. മന്ത്രിസഭയുടെ ഒന്നാംവാർഷികം പ്രമാണിച്ച് *മാതൃഭൂമി* നടത്തിയ അഭിപ്രായ വോട്ടെടുപ്പിൽ 18ാം സ്ഥാനത്തായിരുന്നു സൂപ്പി. ചെർക്കളം അബ്ദുല്ലയും പി. ശങ്കരനുമായിരുന്നു സൂപ്പിയേക്കാൾ മോശക്കാർ.

മുസ്‌ലിംലീഗിനകത്തുതന്നെ ഒരു പ്രബല വിഭാഗം സൂപ്പിക്കെതിരെ കരുനീക്കം നടത്തുന്നുണ്ട്. ഇക്കൂട്ടരുടെ പ്രേരണകൊണ്ടാകാനേ തരമുള്ളൂ, സെപ്റ്റംബർ 9ാം തീയതി തിരൂരിൽ നടന്ന സമ്മേളനത്തിൽ ഇ.ടി. മുഹമ്മദ് ബഷീറോ എം.കെ. മുനീറോ ആകേണ്ടിയിരുന്നു വിദ്യാഭ്യാസ മന്ത്രി എന്നൊരഭിപ്രായം ഗതാഗത വകുപ്പു മന്ത്രി ഗണേഷ്കുമാർ തട്ടിമൂളിച്ചത്. സീതിസാഹി

ബ് അവാർഡുനേടിയ മുഹമ്മദ് ബഷീറിനെ ആദരിക്കാൻ ചേർന്ന യോഗത്തിലായിരുന്നു ഗണേശൻെറ അഭിപ്രായ പ്രകടനം. പിന്നിൽനിന്നുള്ള കുത്തേറ്റ് പാവം സൂപ്പി തളർന്നുപോയി. മുസ്‌ലിംലീഗ് നേതൃത്വവും മുരളീധരനും വെള്ളാപ്പള്ളി നടേശനുമൊക്കെ സമാശ്വാസ വചനങ്ങളുമായി പാഞ്ഞെത്തിയെങ്കിലും സൂപ്പിക്ക് അസാരം നൊന്തു.

മുറിച്ചുരികയേന്തി സൂപ്പി അങ്കത്തട്ടിൽ തളർന്നുനിൽക്കുമ്പോഴാണ് അവാർഡുമായി നാഷനൽ കൾച്ചറൽ ഫോറം കടന്നുവരുന്നത്. തിരുവല്ലാക്കാരായ ചില അച്ചായന്മാരാണ് നാ. ക. ഫോറത്തിൻെറ അമരക്കാർ. ഇങ്ങനെയൊരു ഫോറത്തെപ്പറ്റി *മലയാള മനോരമ*യിൽ പോലും മുമ്പു കണ്ടിട്ടില്ല, കേട്ടിട്ടുമില്ല. പുതുതായി പൊട്ടിമുളച്ച്, തടിവിരിഞ്ഞ് കൊമ്പും ചില്ലയുമായി പൂവണിഞ്ഞ വൃക്ഷമാകണം നാഷനൽ കൾച്ചറൽ ഫോറം. ഏതെങ്കിലും നിയമപ്രകാരം റജിസ്റ്റർ ചെയ്ത സംഘടനയാണോ എന്ന കാര്യം ഫോറത്തിൻെറ ഭാരവാഹികൾക്കും കർത്താവ് ഈശോമിശിഹാക്കും മാത്രമറിയാം. മാർത്തോമാ കോളേജിലെ മലയാളം പ്രൊഫസറായിരുന്ന തുമ്പമൺ തോമസ് ആകുന്നു ഫോറത്തിൻെറ പ്രസിഡൻറ്, അഡ്വ. വി.സി. സാബു ജനറൽ സെക്രട്ടറിയും. സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പിൻെറ ഉപദേശക സമിതി ചെയർമാനായി വിലസുന്ന തുമ്പമൺ തോമസ് എന്തുകൊണ്ടാണ് അവാർഡ് സൂപ്പിക്കു നൽകാൻ തുനിഞ്ഞത് എന്ന കാര്യം ചിന്തനീയമാണ്.

ഈ ഭാർഗവക്ഷേത്രത്തിൽ പല കടലാസു സംഘടനകളും അവാർഡുകൾ പ്രഖ്യാപിക്കുകയും വിതരണം ചെയ്യുകയും ഉണ്ടായിട്ടുണ്ട്. എന്നാൽ അവരാരും ചെയ്യാൻ ധൈര്യപ്പെടാത്ത ഒരു കാര്യം നാഷനൽ കൾച്ചറൽ ഫോറം ചെയ്തു. അവാർഡുജേതാവിൻെറ പൂർണകായ ചിത്രം സഹിതം പ്രധാന പത്രങ്ങളിലൊക്കെ പരസ്യം കൊടുത്തു. അവാർഡുദാനച്ചടങ്ങിൻെറ കാര്യപരിപാടിയല്ല, സൂപ്പിയെക്കുറിച്ചുള്ള സ്തുതിഗീതമാണ് പരസ്യത്തിൻെറ കാതൽ. 'സൗമ്യം, മധുരം, ദീപ്തം' എന്ന തലക്കെട്ടിലുള്ള പരസ്യം ഒരു അനുപമ കലാസൃഷ്ടിതന്നെയാണ്. "ഉന്നതവിദ്യാഭ്യാസത്തെ ജനകീയമാക്കിയ രാജശിൽപി" എന്നാണ് പരസ്യക്കാരൻ മന്ത്രിയെ വിശേഷിപ്പിക്കുന്നത്.

"ഐക്യജനാധിപത്യമുന്നണി സർക്കാറിൻെറ ഏറ്റവും മികച്ച നേട്ടം വിദ്യാഭ്യാസ വകുപ്പിലേതാണ്. കഴിഞ്ഞ നാലര പതിറ്റാണ്ട് കാലത്തെ ഉന്നത സാങ്കേതിക വിദ്യാഭ്യാസ മേഖലയിലെ നേട്ടങ്ങൾക്ക് തുല്യമാണ് വിദ്യാഭ്യാസ മന്ത്രി നാലകത്ത് സൂപ്പിയുടെ കഴിഞ്ഞ ഒന്നര വർഷക്കാലം. ഇക്കാലയളവിനുള്ളിൽ കേരളത്തിൽ സാങ്കേതിക വിദ്യാഭ്യാസ രംഗം വമ്പിച്ച കുതിച്ചുചാട്ടമാണ് നടത്തിയത്."

"പ്രകാശത്തിൻെറ തുരുത്തുകൾ എന്ന് പറയുവാൻ നമുക്ക് ഇത്തരം ചില സൂപ്പിമാർ മാത്രം. വിദ്യാഭ്യാസം സാർവത്രികവും മൂല്യ സമ്പുഷ്ടവുമാക്കാനുള്ള നാലകത്ത് സൂപ്പിയുടെ അഭിവാഞ്ഛയാണ് ശ്രേഷ്ഠാചാര്യ പുരസ്കാരത്തിന് അദ്ദേഹത്തെ തെരഞ്ഞെടുക്കാൻ കാരണം..."

ഇങ്ങനെയൊക്കെ അടിച്ചുവിടാനുള്ള കരളുറപ്പ് അഥവാ ഉളുപ്പില്ലായ്മ തിരുവിതാംകൂറുകാർക്കേ കാണൂ. പണ്ട് ഇല്ലാതിരുന്നതും സ്വയം നിർമിച്ചെടുത്തതുമായ വീഥിയിലൂടെ നടന്നുപോകുന്ന ഒരു ഏകാന്ത പഥികനാണത്രെ, ജനാബ് നാലകത്ത് സൂപ്പി. പതിനായിരം രൂപയാണ് അവാർഡ് തുക (സംഖ്യ തിരുവല്ലയിലെ ബധിര-മൂക വിദ്യാലയത്തിന് സംഭാവന നൽകുകയും ചെയ്തു.) പരസ്യക്കൂലിയും മറ്റ് അനാമത്ത് ചെലവുകളും കൂടി ഏറ്റവും കുറഞ്ഞത് ഇരുപത്തഞ്ച് ലക്ഷം രൂപ ധൂളിയാക്കിയിട്ടുണ്ട് കൾച്ചറൽ ഫോറം.

ഒക്ടോബർ 29ന് തിരുവല്ല മാർത്തോമാ ഓഡിറ്റോറിയത്തിൽ നടന്ന പ്രൗഢഗംഭീരമായ ചടങ്ങുകളുടെ റിപ്പോർട്ട് പിറ്റേന്നത്തെ *ചന്ദ്രിക*യിൽ വിശദമായി വന്നിട്ടുണ്ട്. (പെരിന്തൽമണ്ണയിൽ അച്ചടിക്കുന്ന *മാധ്യമ*ത്തിൻെറ മലപ്പുറം എഡിഷൻ പക്ഷേ, ശ്രേഷ്ഠാചാര്യനെ ഒമ്പതാം പേജിൽ സ്തുതിവചനങ്ങൾ തീരെയില്ലാതെ വെറും മൂന്ന് കോളം റിപ്പോർട്ടിലൊതുക്കി. പൂജ്യപൂജാ വ്യതിക്രമം എന്നല്ലാതെ എന്തു പറയാൻ!)

ഉന്നത വിദ്യാഭ്യാസ രംഗത്ത് ചുരുങ്ങിയകാലംകൊണ്ട് വിപ്ലവം സൃഷ്ടിച്ച പ്രഗല്ഭനായ വിദ്യാഭ്യാസ മന്ത്രി എന്ന സ്ഥാനം നാലകത്ത് സൂപ്പിയിൽ കേരള ചരിത്രം രേഖപ്പെടുത്തുമെന്ന് അവാർഡുദാന പ്രസംഗവശാൽ മുഖ്യമന്ത്രി അഭിപ്രായപ്പെട്ടു. ഉന്നത വിദ്യാഭ്യാസ രംഗത്ത് മാത്രമല്ല പ്ലസ്ടു ഉൾപ്പെടെ കേരളത്തിൻെറ പൊതുവായ വിദ്യാഭ്യാസ മേഖലയിൽ ഗുണപരവും ചൈതന്യവത്തുമായ മാറ്റം സൃഷ്ടിച്ച് പുതുജീവൻ നൽകിയത് സൂപ്പിയാണെന്നും പ്ലസ്ടു രംഗത്തെ അനിശ്ചിതാവസ്ഥയും അധ്യാപകരുടെ നിയമന പ്രശ്നങ്ങളും സൂപ്പിയാണ് പരിഹരിച്ചതെന്നും മുഖ്യൻ കൂട്ടിച്ചേർത്തു.

ദുരാരോപണങ്ങളെ അതിജീവിച്ച് മുന്നേറാൻ കഴിവുള്ള മികച്ച ഭരണാധികാരിയാണ് നാലകത്ത് സൂപ്പിയെന്ന് പറഞ്ഞു, പാണക്കാട് ഹൈദരലി ശിഹാബ് തങ്ങൾ. വിദ്യാഭ്യാസ പരിഷ്കരണ മേഖലയിൽ സി.എച്ച്. മുഹമ്മദ് കോയ സ്വീകരിച്ച അതേ മാർഗമാണ് സൂപ്പി അവലംബിക്കുന്നതെന്ന് ഇ. അഹമ്മദ് പറഞ്ഞു. വിദ്യാഭ്യാസ മന്ത്രി സ്ഥാനത്ത് മുസ്‌ലിംലീഗ് സമർപ്പിച്ച ശ്രേഷ്ഠാചാര്യനാണ് സൂപ്പിയെന്ന് ഡോ. ജോസഫ് മാർ ഐറേനിയോസ് സഫ്രഗൻ മെത്രാപ്പോലീത്ത, ഈ മുഖ്യമന്ത്രിയും ഈ വിദ്യാഭ്യാസ മന്ത്രിയും തുടരുന്നിടത്തോളം കാലം കേരളത്തിന് അതൊരു ഭാഗ്യമാണെന്ന് ബ്രഹ്മശ്രീ ആതുരദാസ് സ്വാമി തിരുവടികൾ, അർഹതക്കുള്ള പാരിതോഷികവും സമ്മാനവുമാണ് മന്ത്രി സൂപ്പിക്ക് നൽകിയ ശ്രേഷ്ഠാചാര്യ അവാർഡെന്ന് പി.പി. മുകുന്ദൻ.

വിദ്യാഭ്യാസ രംഗത്തെ സ്വകാര്യവത്കരണത്തിനെതിരെ കുരിശുയുദ്ധം നടത്തിക്കൊണ്ട് പൊതുരംഗത്ത് വന്നയാളാണ് സഖാവ് സുരേഷ്കുറുപ്പ്. ശ്രേഷ്ഠാചാര്യനെ അനുമോദിക്കാനെത്തിയവരിൽ കുറുപ്പും ഉണ്ടായിരുന്നു. "സൂപ്പിസാഹിബിനെ വളരെ അകലെനിന്ന് നോക്കിക്കാണുന്ന ഒരാളാണ് ഞാൻ. സി.എച്ച്. മുഹമ്മദുകോയസാഹിബും മുണ്ടശ്ശേരി മാഷും ഇരുന്ന അതേ കസേരയിലാണ് അത്രയൊന്നും ശ്രദ്ധിക്കപ്പെടാതിരുന്ന സൂപ്പി മന്ത്രിയായത്. '57 മുതൽ നടപ്പാക്കിത്തുടങ്ങിയ കേരളത്തിലെ വിദ്യാഭ്യാസ മേഖലയിലെ മികച്ച പരിഷ്കാരങ്ങൾക്ക് നേതൃത്വം നൽകിയത് മന്ത്രി സൂപ്പിയാണ്. യാതൊരു പ്രകടനവുമില്ലാതെ തികഞ്ഞ സൗമ്യതയോടെ, നടപ്പാക്കേണ്ട കാര്യങ്ങൾ വിവാദങ്ങൾക്കിട നൽകാതെ മന്ത്രി സൂപ്പി നടപ്പാക്കി. ഈ സൗമ്യതയും സ്നേഹശീലവും മുതൽക്കൂട്ടായി തുടർന്നും ഉണ്ടാകട്ടെ" -കുറുപ്പ് ആശംസിച്ചു.

ഒറ്റക്കൊരു ദിവസം കൊണ്ട് സൂപ്പിയുടെ താരമൂല്യം എത്ര ഉയർന്നുവെന്ന് നോക്കുക. മന്ത്രിസഭയുടെ രണ്ടാം വാർഷികത്തിന് മാതൃഭൂമി അഭിപ്രായ വോട്ടെടുപ്പ് നടത്തുമ്പോൾ സൂപ്പിയാകും ടോപ്സീഡ്. മന്ത്രിമാരായ ചെർക്കളം അബ്ദുല്ല, പി. ശങ്കരൻ, സി.എഫ്. തോമസ് എന്നിവരും ഈ വഴിക്ക് ഉൽസാഹിക്കുന്നത് നന്നായിരിക്കും.

വിദ്യാഭ്യാസ മേഖലക്ക് നൽകിയ സംഭാവനകളെ പുരസ്കരിച്ച് മന്ത്രി സൂപ്പിക്ക് ഡോക്ടറേറ്റ് നൽകുന്ന കാര്യം സർവകലാശാലകൾക്ക് പരിഗണിക്കാവുന്നതാണ്. (പുരട്ചി തലൈവിക്കും കലൈഞ്ജർക്കും ഡോക്ടറേറ്റ് നൽകുന്നതിൽ തമിഴ്നാട്ടിലെ സർവകലാശാലകൾ മൽസരിക്കുകയായിരുന്നല്ലോ.) പെരിന്തൽമണ്ണ ബസ്സ്റ്റാൻറിൽ മന്ത്രിയുടെ പ്രതിമ സ്ഥാപിക്കുന്ന കാര്യം നഗരസഭയും അദ്ദേഹത്തിൻെറ ജന്മദിനം പ്രമാണിച്ച് ആഗസ്റ്റ് 15ന് സ്കൂൾ കുട്ടികൾക്ക് അഞ്ച് കിലോ അരി വീതം സൗജന്യമായി നൽകുന്ന കാര്യം മന്ത്രിസഭയും ഗൗരവമായി പര്യാലോചിക്കേണ്ടതാണ്. സർവശക്തനും പരമകാരുണികനുമായ അല്ലാഹു വിദ്യാഭ്യാസ മേഖലയെ കാത്തുരക്ഷിക്കട്ടെ. ഖുദാ ഹഫിസ്! ●